സംഘടനാ വിദ്യാഭ്യാസരേഖ

3

# സാക്ഷരത



കേരള ശാസ്ത്രസാഹിത്യ പരിഷത്

# സാക്ഷരത

അക്ഷരമറിയുക ആധുനിക സമൂഹജീവിതത്തിന് അത്യാവശ്യമാണ്. പോസ്റ്റ്കാർഡ് വായിക്കുക, ബസ്സിൻെറ ബോർഡ് വായിക്കുക, അടുത്ത പട്ടണത്തിലേക്കുള്ള വഴി കണ്ടുപിടിക്കുക, തുടങ്ങി നാം ദിനംതോറും ചെയ്യുന്ന കൊച്ചുകൊച്ചുകാര്യങ്ങൾ അക്ഷരമറിയുന്നതിൻെറ പ്രാധാന്യത്തെ എടുത്തുകാട്ടുന്നു. ഇന്നൊരു സാധാരണ മനുഷ്യൻെറ ജീവിതത്തിനാവശ്യമായ വിവരത്തിൻെറ സിംഹഭാഗവും അക്ഷരത്തിലൂടെയാണ് ലഭിക്കുന്നത്. ലോകവിജ്ഞാനം വർദ്ധിപ്പിക്കുന്നതിന് ഏററവും പ്രധാനപ്പെട്ട മാർഗവും അക്ഷരമാണ്.

ലോകത്തിൽ ഏററവുമധികം അക്ഷരമറിയാത്തവർ ഇന്ത്യയിലാണ്. ഏതാണ്ട് അൻപതുകോടിയോളമാളുകൾ. ഉയർന്ന ശാസ്ത്രവിജ്ഞാനം നേടാൻ കഴിയുന്നവരുടെ കണക്കല്ല ഇത്. സ്വന്തം പേരുപോലും എഴുതാൻ കഴിയാത്തവരുടെയാണ്. ആധുനികജീവിതത്തിൻെറ അവിഭാജ്യഘടകങ്ങളായി നാം കരുതുന്ന വിവരങ്ങൾ പൂർണരൂപത്തിൽ ലഭിക്കാത്തവരാണിവർ. സമൂഹപുരോഗതിയെക്കുറിച്ച് ഇന്ന് നടക്കുന്ന ചർച്ചകൾ പൂർണമാകുന്നത് ഈ അൻപത് കോടിക്ക് അക്ഷരാഭ്യാസം നൽകുന്ന പദ്ധതികൾകൂടി ഏറെറടുക്കുമ്പോഴാണ്. ഇന്ന് നടക്കുന്ന സാക്ഷരതായജ്ഞങ്ങളുടെ പ്രസക്തിയും അതാണ്.

സാക്ഷരതായജ്ഞങ്ങളെ ചിലർ തള്ളിപ്പറയാൻ ശ്രമിക്കുന്നുണ്ട്. ഗവൺമെൻറിൻെറ പല ''വികസന പദ്ധതി'' കളെയുംപോലെ പൊള്ളയാണ് സാക്ഷരതാപദ്ധതിയും എന്ന് ചിലർ വാദിക്കുന്നു. ഗവൺമെണ്ട് പണമിറക്കി അടിച്ചേൽപിക്കുന്ന സാക്ഷരതയേക്കാൾ ഭേദം നിരക്ഷരതയാണ് എന്നും വാദമുയർന്നിട്ടുണ്ട്. ഈ വാദങ്ങളിൽ കഴമ്പില്ല. ഗവൺമെൻറ് നടത്തുന്നതോ ഏതെങ്കിലും സന്നദ്ധ സംഘടന നടത്തുന്നതോ എന്നതല്ല പ്രശ്നം. അക്ഷരമറിയുന്നത് മനുഷ്യൻെറ ആവശ്യമായി നാം കാണുന്നുണ്ടോ? സമൂഹജീവിതത്തിൽ, പുരോഗതിയിൽ, സ്വാതന്ത്ര്യത്തിലേക്കും സംതൃപ്തിയിലേക്കുമുള്ള പ്രയാണത്തിൽ വിശ്വസിക്കുന്ന ഏവരും എല്ലാ മനുഷ്യരെയും പങ്കാളികളാക്കാൻ കഴിവുററവരാക്കണം. അത് ഗവൺമെൻറുകളുടേതെന്നപോലെ, നമ്മുടെയും ആവശ്യമാണ്. അതിന് സമൂഹവ്യവസ്ഥയുടെ അലകും പിടിയും മാററണമെന്നില്ല, ഇന്നത്തെ സമൂഹത്തിൽ തന്നെ സാധിക്കുന്ന കാര്യമാണ്.

ലോകരാഷ്ട്രങ്ങളുടെ അനുഭവവും അതാണ് കാണിക്കുന്നത്. വികസിത മുതലാളിത്ത രാജ്യങ്ങളും സോവിയററ് യൂണിയനും പൂർണ സാക്ഷ

രതയെത്തിയിട്ട് വർഷങ്ങളായി. 1958ൽ സോഷ്യലിസ്റ്റ് ഭരണകൂടത്തിന്റെ കീഴിൽ വന്ന ക്യൂബ ഒരു പതിററാണ്ടിനുള്ളിൽ പൂർണ സാക്ഷരതയിലേക്കുനീങ്ങി. നിരന്തരമായ മോചനസമരങ്ങളിടയിൽകൂടിയാണ് വിയററ്നാമും നിക്കാരഗ്വയും തങ്ങളുടെ ജനതയിൽ ഭൂരിപക്ഷത്തെയും സാക്ഷരരാക്കിയത്. വെള്ളക്കാരുമായുള്ള പോരാട്ടങ്ങളിലൂടെ സ്വതന്ത്രമായ ആഫ്രിക്കൻ രാഷ്ട്രങ്ങളിൽ ഭൂരിഭാഗത്തിലും അൻപതുശതമാനത്തിനടുത്ത് സാക്ഷരതയുണ്ട്. അപ്പാർത്തീഡിന് കീഴിൽ കിടക്കുന്ന സൗത്ത് ആഫ്രിക്കയിലെ കറുത്ത വർഗക്കാരിൽ പകുതിയോളം സാക്ഷരരാണ്. ഈ പൊതു പ്രവണതക്ക് അപവാദം ഇന്ത്യയാണ്. നാൽപത്തിരണ്ട് കൊല്ലക്കാലത്തെ വികസനപ്രവർത്തനങ്ങളും പദ്ധതികളും ഇന്ത്യയിലെ നിരക്ഷരതയെ കുറച്ചുകൊണ്ടുവരാൻ സഹായിച്ചിട്ടുണ്ടെങ്കിലും നിരക്ഷരരുടെ എണ്ണം ഭീമമായി തുടരുന്നു.

## ചരിത്ര പശ്ചാത്തലം

അറിവിനുള്ള മാർഗങ്ങൾ നിരവധിയാണ്. സ്വന്തം നിരീക്ഷണപരീക്ഷണങ്ങൾ, മററുള്ളവരുമായുള്ള സംവാദത്തിൽനിന്നറിയുന്നവ, കേട്ടുകേൾവികൾ, പാരമ്പര്യങ്ങൾ മുതലായവയെല്ലാം അറിവുതരുന്നവയാണ്. ആദിമകാലത്ത് അക്ഷരം ഇവയിലൊന്ന് മാത്രമായിരുന്നു. പുരോഹിതൻമാർ, കണക്കെഴുത്തുകാർ, കച്ചവടക്കാർ മുതലായവർ തങ്ങളുടെ ആവശ്യങ്ങളെ കൃത്യമായി രേഖപ്പെടുത്താനും പിന്നീടുപയോഗിക്കാനും കണ്ടുപിടിച്ച ഒരുപായം. ആധുനിക കാലംവരെ എഴുത്തറിയുക എന്നത് ഒരു ഭൂഷണമായിരുന്നു. സംഗീതം, നൃത്തം മുതലായവയെപ്പോലുള്ള ഒരുകല. സമൂഹത്തിലെ മേലാള് വിഭാഗങ്ങൾക്ക് അത്യാവശ്യം അറിഞ്ഞിരിക്കേണ്ട കാര്യങ്ങൾ കൃത്യമായി ഉൾക്കൊള്ളാൻ സഹായിക്കുന്ന മാർഗം. രാജസേവകർക്കും പ്രധാന പടയാളികൾക്കും ആയുധവിദ്യയോടൊപ്പം ആവശ്യംവന്നാൽ ഉപയോഗിക്കാൻ പറഞ്ഞുകൊടുത്തിരുന്ന ഒരു വിദ്യ.

ആധുനിക മുതലാളിത്ത വ്യവസ്ഥയുടെ വളർച്ചയോടെയാണ് എഴുത്തിന്റെ പ്രാധാന്യം വർധിച്ചത്. ഇംഗ്ലണ്ട്, ഫ്രാൻസ്, ഇററലി മുതലായ രാഷ്ട്രങ്ങളിലെ കച്ചവടക്കാരായിരുന്നു എഴുത്തിനെ വ്യാപകമാക്കിയത്. അച്ചടിയന്ത്രത്തിന്റെ ഉപയോഗവും ഇതിനെ സഹായിച്ചു. അക്ഷരാഭ്യാസം മേലാള് വിഭാഗങ്ങളുടെ നിയന്ത്രണത്തിൻ പുറത്തുവരികയും വ്യാപാരിമാരും മുതലാളിമാരുമുൾപ്പെട്ട പുതിയ മധ്യവർഗത്തിന്റെ സ്വാധീനം വളർന്നുവരികയും ചെയ്തു. പ്രഷ്യ, ഫ്രാൻസ് മുതലായ രാജ്യങ്ങളിൽ വ്യാപകമായി പ്രാഥമിക വിദ്യാഭ്യാസത്തിന്വേണ്ട ശ്രമങ്ങൾ നടന്നു. സൗജന്യ നിർബന്ധിത വിദ്യാഭ്യാസം എന്ന ആശയം കർമപരിപാടിയായിമാറിയത് ഫ്രെഞ്ചുവിപ്ലവകാലത്താണ്. 19-ാം നൂറാണ്ടിന്റെ മധ്യത്തിൽ ഇംഗ്ലണ്ടിലെ പകുതിയിലധികം പേർ സാക്ഷ

രരായിരുന്നു. ജർമ്മനിയിൽ നിരക്ഷരത 30–33 ശതമാനം മാത്രമായിരുന്നു. 20–ാം നൂറ്റാണ്ടിൻെറ ആദ്യത്തോടെ ഫ്രാൻസ്, ജർമ്മനി മുതലായ രാഷ്ട്രങ്ങൾ പൂർണ സാക്ഷരതയെത്തിയിരുന്നു.

## ഇന്ത്യയിലെ സ്ഥിതി

ഇന്ത്യയിൽ നാടുവാഴിത്ത ബന്ധങ്ങളും ജാതിവ്യവസ്ഥയും അറിവിൻെറ വിതരണത്തിന് ശക്തമായ വിലക്കുകൾ കൽപ്പിച്ചു. ആധുനിക കാലത്തിനുമുമ്പുതന്നെ ഇന്ത്യയിലെ പ്രാദേശിക ഭാഷകൾ വളർന്നുവന്നുവെങ്കിലും എഴുത്തും വായനയും അറിയുന്നവർ മേലാളർ വിഭാഗങ്ങൾ മാത്രമായിരുന്നു. അവരിൽ തന്നെ ഭൂരിഭാഗം സ്ത്രീകളും നിരക്ഷരരായിരുന്നു. ആധുനിക വിദ്യാഭ്യാസ സമ്പ്രദായം നടപ്പിലാക്കിയ ബ്രിട്ടീഷുകാർക്ക് ബഹുജന വിദ്യാഭ്യാസം പ്രധാന ഉദ്ദേശ്യമായിരുന്നില്ല. ഗുമസ്തരെ ഉണ്ടാക്കുന്നതിനും സ്വന്തം ആജ്ഞാനുവർത്തികളായ ഒരു മധ്യവർഗത്തെ സൃഷ്ടിക്കുന്നതിനുമാണ് ആധുനിക വിദ്യാഭ്യാസം ഇന്ത്യയിൽ നടപ്പിലാക്കപ്പെട്ടത്. പ്രാദേശിക ഭാഷകളിൽ പഠിപ്പിക്കുന്നകാര്യം പോലും ആദ്യം ആലോചിച്ചിരുന്നില്ല. അധ്യയനം നടത്തുന്ന ന്യൂനപക്ഷം വഴിയായി വിദ്യാഭ്യാസം ബഹുജനങ്ങളിലേക്ക് 'അരിച്ചിറങ്ങി' കൊള്ളുമെന്നായിരുന്നു ധാരണ. 'അരിച്ചിറങ്ങൽ' സിദ്ധാന്തം വിജയിക്കുന്നില്ലെന്നുകണ്ടപ്പോഴാണ് പ്രാദേശിക ഭാഷകളിൽ വിദ്യാഭ്യാസം നൽകാനും സ്കൂളുകൾ വ്യാപകമായി ആരംഭിക്കാനും തീരുമാനിച്ചത്.

എന്നാൽ, വിദ്യാഭ്യാസത്തിന് പൊതുവെയും പ്രാഥമിക വിദ്യാഭ്യാസത്തിന് പ്രത്യേകിച്ചും കാര്യമായ പണം നിക്കിവെയ്ക്കാൻ ബ്രിട്ടീഷ് ഗവൺമെൻറ് തയ്യാറായിരുന്നില്ല. 1821 നും 1921 നും ഇടയിൽ പ്രാഥമിക വിദ്യാഭ്യാസത്തിൽ കാര്യമായ പുരോഗതിയുണ്ടായിരുന്നില്ല. 1911ൽ ഇന്ത്യയിലെ നിരക്ഷരർ ആകെ ജനസംഖ്യയുടെ 94 ശതമാനമായിരുന്നു. 1921ൽ അത് 92 ശതമാനമായി ചുരുങ്ങി. അതിൽ തന്നെ സ്ത്രീകളുടെ നിരക്ഷരത 98 ശതമാനമായിരുന്നു. 1921നും 1951നും ഇടയിലുള്ള, കാലഘട്ടത്തിൽ സാക്ഷരതാ നിരക്കിൽ കാര്യമായ വർധനയുണ്ടായി. 1951ൽ നിരക്ഷരരുടെ എണ്ണം ജനസംഖ്യയുടെ 83.3 ശതമാനമായിരുന്നു. അതിൽ 92.1 ശതമാനം സ്ത്രീകളായിരുന്നു.

സ്വാതന്ത്ര്യത്തിന്ശേഷം ഇന്ത്യയിലെ സാക്ഷരതാ നിരക്കിലെ വളർച്ചയെ താഴെപ്പറയുന്ന രീതിയിൽ സംഗ്രഹിക്കാം.

| വർഷം | പുരുഷൻമാർ | സ്ത്രീകൾ | ആകെ |
|---|---|---|---|
| 1951 | 24 . 9 | 7 . 9 | 16 . 7 |
| 1961 | 34 . 5 | 13 . 0 | 24 . 0 |
| 1971 | 39 . 5 | 18 . 4 | 29 . 3 |
| 1981 | 46 . 9 | 24 . 8 | 36 . 23 |

1951 ലെ സാക്ഷരതാനിരക്ക് ബ്രിട്ടീഷ് കൊളോണിയൻ സാഹചര്യങ്ങളിൽ ബഹുജന വിദ്യാഭ്യാസത്തിന് പ്രോത്സാഹനം നൽകാതിരുന്നപ്പോഴും ഉണ്ടായ വളർച്ചയാണ്. ദേശീയ പ്രസ്ഥാനം ഇതിൽ പ്രധാനപങ്ക് വഹിച്ചിട്ടുണ്ട്. 1951ന് ശേഷം ഉണ്ടായിരുന്ന സാധ്യതകൾ പൂർണമായി ഉപയോഗപ്പെടുത്തിയിട്ടില്ലെന്ന് കണക്കുകൾ പരിശോധിച്ചാൽ കാണാം. സ്വാതന്ത്ര്യം ലഭിച്ചതിന് ശേഷമുള്ള ആദ്യത്തെ ദശകത്തിൽ സാക്ഷരതാനിരക്ക് 7.3 കണ്ട് വർദ്ധിച്ചു. അറുപതുകളിൽ അത് 5 . 3 ആയി കുറഞ്ഞു. എഴുപതുകളിൽ അത് വീണ്ടും വർദ്ധിച്ചുവെങ്കിലും അൻപതുകളിലെ വളർച്ചയെ മറികടക്കാൻ കഴിഞ്ഞില്ല. ഇക്കാര്യത്തിൽ സ്ത്രീ വിദ്യാഭ്യാസമാണ് പിന്നിൽ നിൽക്കുന്നത്. സ്വാതന്ത്ര്യത്തിന്ശേഷം സ്ത്രീസാക്ഷരത വർധിച്ചിട്ടുണ്ടെങ്കിലും അത് പുരുഷരിലെ വർധനയുടെ അടുത്തൊന്നുമെത്തുന്നില്ല.

എന്ത്കൊണ്ടാണ് സാക്ഷരത നിരക്ക് വൻതോതിൽ വർധിപ്പിക്കാൻ ഇന്ത്യക്ക് കഴിയാതെ പോയത്? മുൻസൂചിപ്പിച്ചത്പോലെ പുതിയതായി സ്വാതന്ത്ര്യം നേടിയ മററു രാഷ്ട്രങ്ങളെ അപേക്ഷിച്ച് നോക്കുമ്പോഴും ഇന്ത്യ വളരെ പുറകിലാണ്. ഭരണപരവും സാമൂഹ്യവുമായ പല ഘടകങ്ങളും ഇതിലുണ്ട്. ഒന്ന്, സൗജന്യ നിർബന്ധിത വിദ്യാഭ്യാസം നടപ്പിലാക്കുന്നതിൽ ഗവൺമെൻറ് വിജയിച്ചില്ല. രണ്ട്, വിദ്യാഭ്യാസത്തെ ഒരു സാമൂഹ്യ പ്രസ്ഥാനമാക്കി മാററാൻ കഴിഞ്ഞില്ല. മൂന്ന്, വിദ്യാഭ്യാസമാററത്തിനാധാരമായ സാമൂഹ്യ സാമ്പത്തിക പരിഷ്കാരങ്ങൾ നടപ്പിൽ വരുത്താൻ കഴിഞ്ഞില്ല.

1986ൽ ഇന്ത്യാഗവൺമെൻറ് അംഗീകരിച്ച പുതിയ വിദ്യാഭ്യാസനയം സൗജന്യ നിർബന്ധിത വിദ്യാഭ്യാസത്തിന്പകരം സാർവത്രീക പ്രാഥമിക വിദ്യാഭ്യാസത്തിന് കൂടുതൽ ഊന്നൽ നൽകിയുള്ള കാഴ്ചപ്പാടാണ് സ്വീകരിച്ചത്. പ്രാഥമിക വിദ്യാഭ്യാസത്തിലെ ഭൗതിക സൗകര്യങ്ങൾ മെച്ചപ്പെടുത്തുന്നതിനായി ഓപ്പറേഷൻ ബ്ലാക്ക് ബോർഡ്, ഉയർന്നരീതിയിലുള്ള ശിക്ഷണം ഗ്രാമീണതലത്തിലേക്കു വ്യാപിപ്പിക്കുന്ന നവോദയസ്കൂളുകൾ, സ്കൂളുകളിൽ പ്രവേശനം തേടാത്തവരെയും കൊഴിഞ്ഞുപോയവരെയും പരിശീലിപ്പിക്കാനുള്ള ജനശിക്ഷണ നിലയങ്ങൾ മുതലായവ പുതിയ നയത്തിൻെറ ഭാഗമായി നടപ്പിലാക്കപ്പെട്ടുവരികയാണ്. അതിനോടൊപ്പം ഒരു വ്യത്യസ്ത പരിപാടിയായി ദേശീയ സാക്ഷരതാദൗത്യവും.

ഗവൺമെൻറിൻെറ പുതിയ നയപരിപാടികൾക്ക് രണ്ട് വശങ്ങളുണ്ടെന്ന്കാണാം. ഒന്ന്, സമൂഹത്തിൽ ഇന്നുള്ള അസമത്വത്തെ നയം പരോക്ഷമായി അംഗീകരിക്കുന്നു, ഈ അസമത്വം ഇന്ന് വിദ്യാഭ്യാസരംഗത്തിലേക്ക് വ്യാപിച്ചിരിക്കുന്നതിനെ നിലനിർത്തുകയും വളർത്തുകയും ചെയ്യുന്നു. നഗരങ്ങളിൽ ഇന്ന്തന്നെ നിലനിൽക്കുന്ന വരേണ്യവർഗ സ്കൂളുകളുടെ പുതിയ മാതൃകകളാണ് നവോദയ സ്കൂളുകളെന്നതിൽ

സംശയമില്ല. ഗവൺമെൻറിൻെറ ഫണ്ടിംഗിൻെറ ഭൂരിഭാഗവും അപഹരിക്കുന്നതും ഈ സ്കൂളുകളാണ്.

അതിനോടൊപ്പം ഓപ്പറേഷൻ ബ്ലാക്ക്ബോർഡ് മുതലായ പ്രൈമറി വിദ്യാലയങ്ങൾ മെച്ചപ്പെടുത്തുന്ന പദ്ധതികൾ ഉപകാരപ്രദമാണെങ്കിലും, അവയ്ക്കു ലഭിക്കുന്ന പണം വളരെ കാവാണ്. ജനശിക്ഷണ നിലയങ്ങളുടെ കാര്യവും വ്യത്യസ്തമല്ല. സാധാരണ കുട്ടികളുടെ വിദ്യാഭ്യാസം ഏതാണ്ട് പൂർണമായി സന്നദ്ധസംഘടനകൾ, വ്യക്തികൾ മുതലായവരെ ഏൽപിച്ചിരിക്കുകയാണ്. സാക്ഷരതാ ദൗത്യത്തിൻെറ പൊതുസ്വഭാവവും ഏതാണ്ടതുപോലെ തന്നെ. പൊതു വിദ്യാഭ്യാസം വളർത്താനുള്ള ബാധ്യത ഗവൺമെൻറ് കയ്യൊഴിയുകയാണെന്നർഥം.

ഈ സാഹചര്യത്തിൽ, പ്രാഥമിക വിദ്യാഭ്യാസത്തെയും സാക്ഷരതയെയും വളർത്തുക ഇന്ന് ഒരു സാമൂഹ്യ മുന്നേററത്തിലൂടെ മാത്രമേ നടക്കൂ എന്നത് തീർച്ചയാണ്. ഇന്നത്തെ ഭരണകൂടനയങ്ങളുടെ വൈകല്യങ്ങളും വരേണ്യ വർഗസ്വഭാവവും പുറത്ത്കൊണ്ട്വരാൻ ഇത് വളരെ ആവശ്യമാണ്.

## സൗജന്യനിർബന്ധിത വിദ്യാഭ്യാസം

ഇന്ത്യയിൽ സൗജന്യ നിർബന്ധിത വിദ്യാഭ്യാസം നടപ്പിലാക്കണമെന്ന് ആവശ്യപ്പെട്ടത് ആദ്യകാലത്തെ കോൺഗ്രസ് നേതാവായിരുന്ന ഗോപാലകൃഷ്ണഗോഖലെയാണ്. ഇതിന് അക്കാലത്ത് പിന്തുണ ലഭിച്ചിരുന്നില്ല. 1912ൽ കേന്ദ്രനിയമനിർമാണ കൗൺസിലിൽ ഗോഖലെ അവതരിപ്പിച്ച ബില്ല് നിരാകരിക്കപ്പെട്ടു. സ്വാതന്ത്ര്യം ലഭിക്കുന്നതിന് തൊട്ടുമുമ്പ് അടിസ്ഥാന വിദ്യാഭ്യാസത്തെക്കുറിച്ചുള്ള ചർച്ച സജീവമായി. 1944-ലെ സാർജൻറ് കമ്മിററി റിപ്പോർട്ടാണ് 6-14 വയസ്സുവരെയുള്ള കുട്ടികൾക്ക് നിർബന്ധിത വിദ്യാഭ്യാസം നടപ്പിലാക്കണമെന്ന് നിർദ്ദേശിച്ചത്. വിദ്യാഭ്യാസ മാധ്യമം മാതൃഭാഷയിലായിരിക്കണമെന്നും ആ കമ്മിററി നിർദേശിച്ചു. ഇതിനെ തുടർന്ന് ഭരണഘടനയിൽ 6-14 വയസിനിടയിലുള്ളവർക്ക് സൗജന്യ നിർബന്ധിത വിദ്യാഭ്യാസം നൽകണമെന്ന് എഴുതിചേർക്കുകയും 1960 നകം ഇത് നടപ്പിലാക്കണമെന്ന് വ്യക്തമാക്കുകയും ചെയ്തു.

പക്ഷെ, ആ പത്ത് കൊല്ലംകൊണ്ട് എന്താണ് സംഭവിച്ചത്? 6-7 വയസുകളിലാണ് ഒന്നാം ക്ലാസിൽ കുട്ടികളെ ചേർക്കേണ്ടത്. ആ വയസിൽ കുട്ടികളെ ചേർക്കുന്നതിൻെറ തോത് 1950-51ൽ 23.9 ശതമാനമായിരുന്നത് 1961-62ൽ 40.3 ശതമാനമായി വർധിച്ചു. അതായത് ഇന്ത്യയിലെ കുട്ടികളിൽ പകുതിപോലും സ്കൂളിൽ ചേരേണ്ട പ്രായത്തിൽ സ്കൂളിൽ ചേർന്നിട്ടില്ലായിരുന്നു. അൻപതുകളിലാണ് പ്രൈമറി

സ്കൂളുകളിലെ പ്രവേശന നിരക്ക് ഏററവും വർധിച്ചതെന്നോർക്കണം, 6 . 2 ശതമാനം അറുപതുകളിൽ അത് 5 ശതമാനവും എഴുപതുകളിൽ 2.5 ശതമാനവുമായി കുറയുകയാണുണ്ടായത്.

മറൊരുതരത്തിൽ ആലോചിച്ചാൽ 1950–51-ൽ സ്കൂളിൽ പോകുന്ന പ്രായമെത്തിയ ഒരു കുട്ടിക്ക് ഇന്നേതാണ്ട് 45 വയസാകും. 1951-61 കാലത്തിൽ നിർബന്ധിത വിദ്യാഭ്യാസം ഫലപ്രദമായി നടപ്പിലായിരുന്നുവെങ്കിൽ 6–14 വയസിലുള്ള 97.98 ശതമാനം കുട്ടികൾക്കും അക്ഷരാഭ്യാസം ലഭിച്ചിട്ടുണ്ടാകും. അത് സാധ്യമായെങ്കിൽ 45 വയസ്വരെയുള്ളവരിലെങ്കിലും ഏതാണ്ട് പൂർണസാക്ഷരത ഉറപ്പ്വരുത്തുമായിരുന്നു. അതായത് സൗജന്യ നിർബന്ധിത വിദ്യാഭ്യാസത്തിൻെറ പരാജയം ഇന്നുള്ള ഭീമമായ നിരക്ഷരതക്ക് ഒരു കാരണമാണെന്ന് കാണാം.

(പ്രൈമറി സ്കൂളുകളിലെ പ്രവേശന അനുപാതം ചില രാഷ്ട്രങ്ങൾ)

| | | | | | |
|---|---|---|---|---|---|
| ഇന്ത്യ | — 91 | | കെനിയ | — 97 | |
| ബംഗ്ലാദേശ് | — 62 | | കൊറിയ | — 99 | |
| ബ്രസിൽ | — 103 | | പാക്കിസ്ഥാൻ | — 42 | |
| ബർമ്മ | — 102 | | ഫിലിപ്പൈൻസ് | — 107 | |
| ചൈന | — 118 | | ശ്രീലങ്ക | — 103 | |
| ഇറാൻ | — 107 | | | | |

(കുറിപ്പ്: ചില രാഷ്ട്രങ്ങളുടെ പ്രവേശന അനുപാതം 100 ന് മേൽ പോകുന്നത് അവിടെ പ്രൈമറി തലത്തിലുള്ള കുട്ടികളുടെ വയസ് സാധാരണയുള്ള 6–11 വയസിനു മേൽപോകുന്നത്കൊണ്ടാണ്.)

പ്രവേശനനിരക്ക് വർധിച്ചിട്ടുണ്ടെങ്കിലും നൽകുന്ന വിദ്യാഭ്യാസത്തിന് ''സൗജന്യ നിർബന്ധിത'' സ്വഭാവമില്ല. കേരളവും പശ്ചിമ ബംഗാളും പോലുള്ള ചില സംസ്ഥാനങ്ങളിൽ മാത്രമാണ് സൗജന്യ നിർബന്ധിത വിദ്യാഭ്യാസമുള്ളത്. അത്തന്നെ പൂർണമല്ല. ഈ പരാജയത്തിന് പല കാരണങ്ങളാണുള്ളത്. 1) വിദ്യാഭ്യാസത്തിൻെറ സാമൂഹ്യപ്രസക്തി ജനങ്ങളെ ബോധ്യപ്പെടുത്താൻ ഇതുവരെ കഴിഞ്ഞില്ല. നാടുവാഴിത്ത ബന്ധങ്ങൾ ഇനിയും തകരാത്ത സംസ്ഥാനങ്ങളിൽ വമ്പിച്ച ജനസംഖ്യ വിദ്യാഭ്യാസരംഗത്ത് വരുന്നതേയില്ല. 2) വിദ്യാഭ്യാസം തുടങ്ങിയ സ്ഥലങ്ങളിൽ അത് കാര്യക്ഷമമായി നടത്താൻ കഴിയുന്നില്ല. അധ്യാപനം നടക്കാത്തതുകാരണം വിദ്യാർഥികളില്ലാതാകുന്നു. 3) വിദ്യാഭ്യാസത്തെ കാലികമായ ജനങ്ങളുടെ പ്രശ്നങ്ങളുമായി ബന്ധപ്പെടുത്താൻ കഴിയുന്നില്ല. ജനങ്ങളുടെ ജീവിതരീതിയിൽ വരുന്നമാററവും വിദ്യാഭ്യാസവും തമ്മിലുള്ള ബന്ധം ജനങ്ങൾക്ക് അനുഭവപ്പെടുന്നില്ല. 4) സൗജന്യ നിർബന്ധിത വിദ്യാഭ്യാസത്തിന്പകരം ഗവൺമെൻറിൻേറയും വിദ്യാലയ

ങ്ങൾ നടത്താൻ തുനിഞ്ഞിറങ്ങുന്ന വ്യക്തികളുടെയും താൽപര്യം വരേണ്യ വർഗസ്കൂളുകൾ നടത്തുന്നതിലാണ് കൂടുതൽ പണം ചെലവിടുന്നത്. ഇത്തരം സ്കൂളുകൾ നടത്തുന്നതിന് സെക്കണ്ടറി-ഉന്നത വിദ്യാഭ്യാസ മേഖലകൾ ചെച്ചപ്പെടുത്തുന്നതിനമാണ്. ഇന്നത്തെ മുതലാളിത്ത വ്യവസ്ഥയ്ക്കാവശ്യമായ മധ്യവർഗ തൊഴിൽ വിഭാഗങ്ങളെ സൃഷ്ടിക്കലാണ് പ്രധാനലക്ഷ്യം, അക്ഷരാഭ്യാസം ജനങ്ങളിലെത്തിക്കുന്നതിലല്ല. വിദ്യാഭ്യാസത്തെക്കുറിച്ചുള്ള വരേണ്യവർഗ കാഴ്ചപ്പാടു മൂലം മററു പല അവികസിത രാജ്യങ്ങളുടെയും പ്രവേശന നിരക്കിന്റെ അടുത്ത് ഇന്ത്യക്ക് എത്താൻ കഴിഞ്ഞില്ല പിന്നീട് കോത്താരി കമ്മീഷൻ 6-14 വയസിനിടയിലുള്ള എല്ലാ കുട്ടികൾക്കും വിദ്യാഭ്യാസം നൽകാൻ 1985 നകം കഴിയണമെന്ന് ശുപാർശ ചെയ്തുവെങ്കിലും അതും ഇതുവരെ നടപ്പിലായിട്ടില്ല. ലഭ്യമായ കണക്കുകളനുസരിച്ച് 1985-86ലെ പ്രൈമറിസ്കൂൾ പ്രവേശന നിരക്ക് ആ പ്രായത്തിലുള്ള ജനസംഖ്യയുടെ 91 . 8% ആയിരുന്നു. പെൺകുട്ടികളുടെ പ്രവേശന നിരക്ക് ഏതാണ്ട് 83 ശതമാനവും. 1960 ലെ ലക്ഷ്യം 1985ലും പൂർത്തിയാക്കപ്പെട്ടിട്ടില്ലെന്നത് വ്യക്തമാണ്.

പൂർണ സാക്ഷരതയിലേക്ക് വളരുന്നതിന്റെ മററൊരു ഘടകം വയോജന വിദ്യാഭ്യാസമാണ്. ആറാം പഞ്ചവൽസര പദ്ധതിയിൽ മാത്രമാണ് അനൗപചാരിക മേഖലയിലുള്ള വയോജന വിദ്യാഭ്യാസത്തിന് പ്രാധാന്യം ലഭിച്ചത്. പശ്ചിമ ബംഗാൾ, ഉത്തർപ്രദേശ് മുതലായ സംസ്ഥാനങ്ങളിൽ അനൗപചാരിക വിദ്യാഭ്യാസം ശക്തിപ്പെട്ടിട്ടുണ്ടെങ്കിലും വളർന്നുവരുന്ന ജനസംഖ്യയുമായി താരതമ്യപ്പെടുത്തുമ്പോൾ അനൗപചാരിക മേഖലയ്ക്ക് ഫലപ്രദമായ സേവനമനുഷ്ഠിക്കാൻ കഴിയുന്നില്ല. നിർബന്ധിത വിദ്യാഭ്യാസം നടപ്പിലാക്കാൻ കഴിയാത്തതും അനൗപചാരിക മേഖലയുടെ ഭാരം വർധിപ്പിക്കുന്നു

## വിദ്യാഭ്യാസവും
## സാമൂഹ്യ സാമ്പത്തിക നിലവാരവും

സമൂഹബന്ധങ്ങളിൽ വരുന്ന മാററങ്ങൾ വിദ്യാഭ്യാസത്തിന്റെ വളർച്ചയെ സ്വാധീനിക്കുന്നുവെന്നത് വ്യക്തമാണ്. 19-ാം നൂററാണ്ട് മുഴുവനും മരവിച്ചുകിടന്ന അക്ഷരാഭ്യാസം 1921 മുതൽ വളർന്ന്വന്നത് ഇതിനൊരുദാഹരണമാണ്. സ്വാതന്ത്ര്യത്തിന്ശേഷമുള്ള വിദ്യാഭ്യാസത്തിന്റെ വളർച്ചയിൽ സംസ്ഥാനങ്ങൾ തമ്മിൽ വമ്പിച്ച ഏററക്കുറിച്ചിലുകൾ കാണാം. മഹാരാഷ്ട്ര, തമിഴ്നാട്, പഞ്ചാബ്, കേരളം മുതലായ സാക്ഷരതാനിരക്കിന്റെ വർധനയിൽ വളരെ മുമ്പിലാണെങ്കിൽ ബീഹാർ, ഉത്തർപ്രദേശങ്ങളിൽ സാക്ഷരതയുടെ വളർച്ച വളരെ പുറകിലാണ്. സാക്ഷരതാനിരക്ക് വേഗം വളരുന്ന സംസ്ഥാനങ്ങളിൽ സ്ത്രീകളുടെ സാക്ഷരത വളരെ കൂടിയിട്ടുണ്ട് പിന്നോക്ക സംസ്ഥാനങ്ങളിൽ സ്ത്രീ സാക്ഷരതയും കുറവാണ്.

ചില സംസ്ഥാനങ്ങളിലെ സാക്ഷരതാനിരക്കിൽ വന്ന മാററങ്ങൾ താഴെ കൊടുക്കുന്നു.

| | 1971 | 1981 |
|---|---|---|
| ബീഹാർ | 19 . 9 | 26 . 2 |
| ഗുജറാത്ത് | 35 . 8 | 43 . 7 |
| മദ്ധ്യപ്രദേശ് | 22 . 1 | 27 . 9 |
| മഹാരാഷ്ട്ര | 39 . 2 | 47 . 2 |
| രാജസ്ഥാൻ | 19 . 1 | 24 . 4 |
| ഉത്തർ പ്രദേശ് | 21 . 7 | 27 . 2 |
| പശ്ചിമബംഗാൾ | 33 . 2 | 40 . 9 |
| തമിഴ്നാട് | 30 . 5 | 46 . 8 |
| കേരളം | 60 . 4 | 70 . 4 |
| പഞ്ചാബ് | 33 . 2 | 40 . 9 |

സംസ്ഥാനങ്ങൾ തമ്മിലുണ്ടാകുന്ന ഏററക്കുറച്ചിലുകൾക്ക് കാരണമെന്താണ്? മുൻകൊടുത്ത സംസ്ഥാനങ്ങളിൽ തമിഴ്നാട്, മഹാരാഷ്ട്ര, ഗുജറാത്ത്, പഞ്ചാബ് മുതലായ സംസ്ഥാനങ്ങൾ സാമ്പത്തികനിലവാരത്തിലും മെച്ചപ്പെട്ടവയാണെന്നു് കാണാം. ബീഹാർ, ഉത്തർപ്രദേശ്, മധ്യപ്രദേശ്, രാജസ്ഥാൻ മുതലായ സംസ്ഥാനങ്ങൾ സാമ്പത്തികവും സാമൂഹികവുമായി പിന്നോക്കവും. സാക്ഷരതാനിരക്കിലുള്ള വളർച്ചയും സാമൂഹ്യ സാമ്പത്തിക മാററവും തമ്മിൽ ബന്ധം ഇവിടെ കാണാൻ കഴിയും. അതായത് ഇന്ത്യയുടെ സാഹചര്യങ്ങളിൽ, ഇന്നും വേരററിട്ടില്ലാത്ത നാടുവാഴിത്ത ബന്ധങ്ങളും മൂല്യങ്ങളും നിലനിൽക്കുന്ന സംസ്ഥാനങ്ങളിലെ സാക്ഷരതാനിരക്ക് വളരെ താഴെയാണ്. കാർഷികരംഗത്തും സാമൂഹികരംഗത്തും മാററം വന്നിട്ടുള്ള സംസ്ഥാനങ്ങളിലെ സാക്ഷരതാനിരക്ക് ഉയർന്നതും ഇന്ത്യയുടെ വികസനത്തിൽ ഇന്നുള്ള പ്രാദേശിക അസന്തുലിതാവസ്ഥ അക്ഷരാഭ്യാസത്തെയും ബാധിച്ചിരിക്കുന്നുവെന്നു കാണാം.

## കേരളത്തിലെ സാക്ഷരത

ഇതിനെല്ലാം അപവാദമാണ് കേരളത്തിലെ അവസ്ഥ. കേരളം സാമ്പത്തികമായി പിന്നോക്കമായ സംസ്ഥാനമാണ്. അതിനോടൊപ്പം തന്നെ ജീവിത ഗുണനിലവാരത്തിൽ, പ്രത്യേകിച്ച് സാക്ഷരതയിൽ വലിയ മുന്നേററം നടത്താൻ കേരളത്തിന് കഴിഞ്ഞിട്ടുണ്ട്. ഇത് അടുത്തകാലത്ത് തുടങ്ങിയതുമല്ല. 1901–ൽ തിരുവിതാംകൂറും കൊച്ചിയും സാക്ഷരതാനിരക്കിൽ മറേറതു നാട്ടുരാജ്യങ്ങളെക്കാളും മുന്നിലായിരുന്നു. അന്ന് തിരുവിതാംകൂറിൽ 1000-ൽ 133 പുരുഷന്മാരും 45 സ്ത്രീകളും, കൊച്ചിയിൽ 1000–ൽ 124 പുരുഷന്മാരും 31 സ്ത്രീകളും സാക്ഷരരായിരുന്നു. 1901–ൽ നിന്ന് ഇതുവരെ കേരളത്തിലെ സാക്ഷരതയിലുണ്ടായ വളർച്ചയെ താഴെ കാണിക്കുംവിധം സംഗ്രഹിക്കാം.

| | പുരുഷന്മാർ | സ്ത്രീകൾ (ശതമാനം) | ആകെ | അഖിലേന്ത്യാ നിരക്ക് |
|---|---|---|---|---|
| 1901 | 22 | 4 | 13 | 5 |
| 1911 | 26 | 5 | 16 | 6 |
| 1931 | 37 | 14 | 26 | 10 |
| 1951 | 57 | 38 | 48 | 17 |
| 1971 | 67 | 54 | 60 | 29 |
| 1981 | 75 | 65 | 70 | 36 |

ഈ നിരക്കുകൾ തുടർച്ചയായി അഖിലേന്ത്യാ ശരാശരിയിൽ നിന്ന് വളരെ മേലെയായിരുന്നെന്നുകാണാം. വിദ്യാഭ്യാസരംഗത്ത് ഈ നേട്ടം എങ്ങനെ കേരളത്തിന് കൈവരിക്കാൻ കഴിഞ്ഞുവെന്നത് ഇന്നും വിവാദ വിഷയമായ ചോദ്യമാണ്. ഇന്നുള്ള അഭിപ്രായ ഗതികളെ ആധാര മാക്കി താഴെപ്പറയുന്ന പൊതുനിഗമനങ്ങളിലെത്താം.

1) ആധുനിക വിദ്യാഭ്യാസം നടപ്പിലാകുന്നതിന് മുമ്പ് തന്നെ കേരളത്തിലെ വിദ്യാഭ്യാസനിലവാരം മെച്ചമായിരുന്നു. കുട്ടികളെ ഏഴ വയസിൽ എഴുത്തിനിരുത്തുന്ന സമ്പ്രദായം, എഴുത്തുപള്ളികൾ, ആശാൻ പള്ളിക്കൂടങ്ങൾ മുതലായവ മേലാളർ വിഭാഗങ്ങളിൽ അക്ഷരാഭ്യാസം പ്രചരിപ്പിച്ചു. മററു സംസ്ഥാനങ്ങളിൽ അക്ഷരാഭ്യാസം നേടിയ സ്ത്രീകളുടെ സംഖ്യ പൂജ്യമായിരുന്നെങ്കിൽ മേലാളവിഭാഗങ്ങളിലെ സ്ത്രീകളെയും എഴുത്തിനിരുത്തിയിരുന്നു.

2) 1961ൽ സാക്ഷരത മററു പ്രദേശങ്ങളെക്കാൾ ഉയർന്നതിന് മൂന്ന് കാരണങ്ങൾ കാണാം a) മിഷനറിമാരുടെ വിദ്യാഭ്യാസ പ്രവർത്തനം b) ഗവൺമെൻറ് തലത്തിൽ സ്കൂളുകളുടെ സ്ഥാപനം. c) സാമൂഹ്യ പരിഷ്കരണ പ്രസ്ഥാനങ്ങളുടെ വിദ്യാഭ്യാസ പ്രവർത്തനം ഇതിൽ ആദ്യത്തെ രണ്ട് പ്രവർത്തനങ്ങളും ചില മേഖലകളിൽ ഒതുങ്ങിനിന്ന പ്പോൾ സാമൂഹ്യപരിഷ്കരണ പ്രസ്ഥാനങ്ങളാണ് വിദ്യാഭ്യാസം ഒരാവശമായും സമൂഹോന്നതിക്കുള്ള മാർഗമായും മാററിയത്. ഗവൺ മെൻറ് വിദ്യാലയങ്ങളിൽ പ്രവേശനം നിഷേധിക്കപ്പെട്ട ഈഴവരുടെ ഇടയിൽ വൻതോതിൽ നടന്ന വിദ്യാഭ്യാസ പ്രചരണം ഉദാഹരണമാണ്.

3) ദേശീയപ്രസ്ഥാനവും കേരളമൊട്ടാകെ വളർന്ന് വന്ന തൊഴി ലാളി–കർഷകവർഗ പ്രസ്ഥാനങ്ങളുമാണ് അക്ഷരാഭ്യാസം വളർത്താൻ സഹായിച്ചത്. തിരുവിതാംകൂറിലെ തൊഴിലാളി–കർഷക സമരങ്ങളും മലബാറിലെ കുടിയാൻ സമരങ്ങളും ഉയർത്തിയ പുതിയ അവബോധം പ്രാഥമിക വിദ്യാസത്തിൻെറ പ്രചാരത്തിൻെറ അടിത്തറയായിരുന്നു. മലബാറിൽ പ്രാഥമിക വിദ്യാഭ്യാസം വ്യാപകമായത് ബഹുജന പ്രസ്ഥാനങ്ങൾ വളർന്ന് വന്ന മുപ്പതുകളിലും നാൽപതുകളിലുമായി രുന്നു. അക്ഷരാഭ്യാസം ഒരു സാമൂഹ്യമുന്നേററമായി മാറിയതാണ് മററു പല ദേപ്പെട്ട സംസ്ഥാനങ്ങളും ഇന്നെത്തിവരുന്ന സാക്ഷരതാ നില വാരം 1951ൽ തന്നെ കേരളത്തിനെത്താൻ സഹായിച്ചത് ഈ ഘടക ങ്ങളാണ്.

അൻപതുകളിലും അറുപതുകളിലുമായുണ്ടായ കാർഷിക പരിഷ്കാരങ്ങളും അക്ഷരാഭ്യാസത്തിന്റെ വളർച്ചയെ സഹായിച്ചു. ഭൂപ്രഭുത്വം സൃഷ്ടിച്ച വിലങ്ങുകളിൽ പെട്ടിരുന്ന ജനവിഭാഗങ്ങളുടെ മോചനവും സാമൂഹ്യ പുരോഗതിക്കുവേണ്ടി അവരിൽ തന്നെ ഉണ്ടായ ആവേശവുമാണ് സ്കൂളുകളിലേക്കുള്ള തള്ളിക്കയററത്തെ സ്വാധീനിച്ചത്. 6–14 വയസ്സുവരെയുള്ള കുട്ടികളുടെ അക്ഷരാഭ്യാസം ഇന്നേതാണ്ട് നൂറുശതമാനമായി നിൽക്കുന്നതിന് ഇതൊരു പ്രധാന കാരണമാണ്. സാമൂഹ്യ സാമ്പത്തിക ബന്ധങ്ങളിൽ ഉണ്ടായ മാററങ്ങളുടെ ഫലമായി സ്വന്തം ജീവിതവൃത്തി ഉറപ്പിക്കാനുള്ള ശ്രമവും വിദ്യാഭ്യാസം നേടുന്നതിന് ജനങ്ങളെ പ്രേരിപ്പിച്ചിരിക്കാം. 'തന്റെ കുട്ടികളെങ്കിലും തന്നെപ്പോലെയാകരുത്, പഠിച്ച് ബിരുദമൊക്കെ സമ്പാദിച്ച് ഉയർന്ന ഉദ്യോഗം' നേടണമെന്നുള്ള മാതാപിതാക്കളുടെ ആഗ്രഹവും പ്രധാനമാണ്.

കേരളത്തിൽ വളരെയധികം നേട്ടങ്ങളുണ്ടായിട്ടുണ്ടെങ്കിലും ചില മേഖലകളിൽ ഇന്നും വേണ്ടത്ര പുരോഗതിയുണ്ടായിട്ടില്ല. സ്ത്രീ സാക്ഷരത മററെല്ലാ സംസ്ഥാനങ്ങളെക്കാളും മെച്ചമാണെങ്കിലും സ്ത്രീയും പുരുഷനും തമ്മിലുള്ള അന്തരം നിലനിൽക്കുന്നു. ഗോത്രവർഗ വിഭാഗങ്ങളെയും അധഃകൃത വിഭാഗങ്ങളെയും വൻതോതിൽ സാക്ഷരരാക്കാൻ ഇന്നും പൂർണമായി സാധിച്ചിട്ടില്ല. സാക്ഷരതാ നിരക്കിൽ ജില്ലകൾ തമ്മിലും അന്തരമുണ്ടെന്ന് കാണാം. കോട്ടയം, എറണാകുളം, ആലപ്പുഴ, തൃശ്ശൂർ ജില്ലകൾ സാക്ഷരതയിൽ മുന്നിലാണ്. പാലക്കാട്, മലപ്പുറം ജില്ലകൾ പുറകിലാണ്. ഇത്തരം പിന്നോക്ക ജില്ലകളിൽ സ്കൂളുകളുടെ എണ്ണം, കുറവായതല്ല പ്രശ്നം, ഉദാഹരണത്തിന്, പ്രാഥമിക വിദ്യാഭ്യാസ സൗകര്യങ്ങളുടെ കാര്യത്തിൽ വളരെ മുന്നിൽ നിൽക്കുന്ന ജില്ലയാണ് മലപ്പുറം. എങ്കിലും ഒരു വലിയ ശതമാനം ആളുകളിൽ നിരക്ഷരത നിലനിൽക്കുന്നു.

### ജില്ലാതല സാക്ഷരതാ നിരക്ക്

| | 1971 | | 1981 | |
|---|---|---|---|---|
| | പുരുഷൻ | സ്ത്രീ | പുരുഷൻ | സ്ത്രീ |
| കണ്ണൂർ | 63 . 7 | 47 . 1 | 72 . 2 | 59 . 5 |
| വയനാട് | 55 . 0 | 39 . 1 | 64 . 8 | 51 . 5 |
| കോഴിക്കോട് | 67 . 7 | 49 . 9 | 76 . 6 | 63 . 8 |
| മലപ്പുറം | 55 . 3 | 40 . 8 | 65 . 9 | 55 . 3 |
| പാലക്കാട് | 54 . 6 | 39 . 2 | 64 . 8 | 51 . 6 |
| തൃശൂർ | 66 . 4 | 57 . 2 | 77 . 3 | 70 . 2 |
| എറണാകുളം | 70 . 5 | 60 . 2 | 80 . 8 | 72 . 8 |
| ഇടുക്കി | 62 . 2 | 50 . 3 | 72 . 2 | 62 . 6 |
| കോട്ടയം | 76 . 2 | 69 . 6 | 84 . 0 | 79 . 4 |
| ആലപ്പുഴ | 75 . 2 | 65 . 8 | 82 . 1 | 75 . 1 |
| കൊല്ലം | 70 . 1 | 59 . 8 | 78 . 1 | 70 . 2 |
| തിരുവനന്തപുരം | 68 . 6 | 56 . 5 | 75 . 3 | 65 . 9 |

ഇരുപതാം നൂററാണ്ടിൻെറ മദ്ധ്യത്തിൽ പൂർണ്ണ സാക്ഷരത എന്ന ലക്ഷ്യത്തിലേക്ക് പകുതിദൂരമെത്താൻ കഴിഞ്ഞ കേരളീയർ നൂററാണ്ടിൻെറ അന്ത്യമായിട്ടും ലക്ഷ്യത്തിൻെറ അടുത്തെത്തിയിട്ടില്ല എന്നതു് ഗൗരവപൂർവം കാണേണ്ട കാര്യമാണ്. വിദ്യാഭ്യാസത്തിൻെറ പ്രാധാന്യത്തെക്കുറിച്ച് ഏററവുമധികം ബോധമുള്ള കേരളജനതയിൽ ഇന്നവശേഷിക്കുന്ന വിലങ്ങുതടികളെന്തെല്ലാമാണെന്ന് നാം പഠിക്കേണ്ടിയിരിക്കുന്നു. അതോടൊപ്പം ഇന്നത്തെ വിദ്യാഭ്യാസപദ്ധതി പൂർണസാക്ഷരതയെന്ന ലക്ഷ്യം കൈവരിക്കാൻ എത്രമാത്രം സഹായകരമാകുമെന്നും. അതനുസരിച്ച് ഒരു കാഴ്ചപ്പാട് രൂപീകരിക്കുകയും പ്രവർത്തിക്കുകയും ചെയ്യേണ്ട ആവശ്യം ഇന്നുണ്ട്.

## സാക്ഷരത–നമ്മുടെ കാഴ്ചപ്പാട്

സാക്ഷരതയെക്കുറിച്ചുള്ള കാഴ്ചപ്പാട് വളർത്തിയെടുക്കുന്നത് വിദ്യാഭ്യാസത്തിൻെറ ലക്ഷ്യങ്ങളെക്കുറിച്ചുള്ള ധാരണകളുടെ അടിസ്ഥാനത്തിലാകണം. വിദ്യാഭ്യാസത്തിൻെറ ലക്ഷ്യം വെറും തൊഴിൽ മാത്രമാണോ? തൊഴിൽ എന്നതിന് ഇന്ന് കല്പിക്കുന്ന പരിമിതമായ അർത്ഥം വച്ചുനോക്കിയാൽ അത് ശരിയല്ല. സമൂഹത്തിൻെറ നിലനില്പിനും നടത്തിപ്പിനും സൃഷ്ടിപരമായ, ക്രിയാത്മകമായ പങ്കുവഹിക്കാൻ ഓരോ പുരുഷനെയും സ്ത്രീയെയും സന്നദ്ധരാക്കുന്ന പ്രക്രിയയാണ് വിദ്യാഭ്യാസം. തൻെറ ചുററുപാടുകളെ വിമർശന ബുദ്ധിയോടെ കാണുന്നതിനും അതിൻെറ വളർച്ചക്ക് സൃഷ്ടിപരമായ പങ്കാളിത്തം ഉറപ്പിക്കുന്നതിനും സഹായിക്കുന്നതാകണം വിദ്യാഭ്യാസം. ആധുനിക സമൂഹത്തിൽ അക്ഷരാഭ്യാസം ഇതിൻെറ അത്യന്താപേക്ഷിതമായ ഘടകമാണ്. അക്ഷരം നമ്മുടെ ചുററുപാടുകളെ, നമ്മുടെ പ്രപഞ്ചത്തെ അതിൻെറ എല്ലാ നേട്ടങ്ങളോടും കോട്ടങ്ങളോടും അപൂർണതകളോടുംകൂടി നമ്മുടെ മുമ്പിൽ അവതരിപ്പിക്കുന്നു. അക്ഷരാഭ്യാസം നേടുന്ന ആൾ നിഷ്ക്രിയനായ വ്യക്തിയല്ല, ഒഴിഞ്ഞ പാത്രമല്ല. അയാളുടെ സ്വന്തം അനുഭവങ്ങളുണ്ട്, അഭിപ്രായങ്ങളുണ്ട്. അയാൾ പരിചയിച്ചുപോന്ന ചുററുപാടുകളുടെ സ്വാധീനം അയാളിലുണ്ട്. ഏററവും ചെറിയ കുട്ടിപ്പോലും താൻ അക്ഷരാഭ്യാസത്തിലൂടെനേടുന്ന വിജ്ഞാനവും സ്വന്തം അനുഭവങ്ങളും തമ്മിൽ താരതമ്യപ്പെടുത്താൻ കഴിയും. സമൂഹപുരോഗതിയിൽ വിശ്വസിക്കുന്ന ഏതൊരാളും ചെയ്യുന്നത് നിരന്തരമായ താരതമ്യപഠനങ്ങളിലൂടെ സംവാദങ്ങളിലൂടെ, ചുററുപാടുകളെ വിമർശനാത്മകമായി വിലയിരുത്താൻ പ്രേരിപ്പിക്കുകയും തള്ളേണ്ടവയെ തള്ളുകയും കൊള്ളേണ്ടവയെ കൊള്ളുകയും ചെയ്യാനുള്ള ആത്മവിശ്വാസവും ധീരതയും ജനങ്ങളിലുണ്ടാക്കുകയും ചെയ്യുക എന്നതാണ്. അക്ഷരാഭ്യാസം മനുഷ്യനെയും അവൻെറ ചുററുപാടുകളെയും കുറിച്ചുള്ള വൈവിധ്യമാന്ന കാഴ്ചപ്പാടുകൾ ജനങ്ങളിലെത്തിക്കുന്നു. അവയെ ഉപയോഗിച്ച് സമൂഹപുരോഗതിക്കുവേണ്ടി പോരാടാൻ ജനങ്ങളെ പ്രേരിപ്പിക്കുന്നു. പട്ടിണിക്കാരുടെ പടവാളായി അക്ഷരാഭ്യാസം ഉപയോഗിക്കണമെന്ന് പറയുന്നത് ഈ അർത്ഥത്തിലാണ്.

ജീവിതഗുണമേന്മയും സാക്ഷരതയും തമ്മിലും പ്രകടമായ ബന്ധമുണ്ട്. സാക്ഷരരായ മാതാപിതാക്കളുടെ കുട്ടികളിലാണ് കൊഴിഞ്ഞുപോക്ക് ഏറ്റവും കുറയുന്നത്. സാക്ഷരരുടെ ഇടയിലാണ് ശിശുമരണനിരക്ക് ഏററവും കുറഞ്ഞിരിക്കുന്നത്. കേരളത്തിൽ ആരോഗ്യരംഗത്തുണ്ടായ നേട്ടങ്ങളും സാക്ഷരതയും തമ്മിൽ ബന്ധപ്പെടുത്തിക്കൊണ്ട് നിരവധി പഠനങ്ങൾ നടന്നിട്ടുണ്ട്. ജനനനിയന്ത്രണ പരിപാടികൾ ഏററവുമധികം വിജയിച്ചുകാണുന്നതും സാക്ഷരരുടെ ഇടയിലാണ്. രോഗപ്രതിരോധം ഫലപ്രദമായി നടപ്പിലായിക്കാണുന്നതും സാക്ഷരരിൽതന്നെ. സാക്ഷരത തുറക്കുന്ന പുതിയ ലോകം ജനങ്ങളെ എങ്ങനെ സ്വാധീനിക്കുമെന്നതിന് തെളിവുകളാണവ.

സാക്ഷരത നാം ഇതുവരെ അതിന്റെ കാനേഷുമാരി അർഥത്തിലാണ് കണ്ടുപോന്നിട്ടുള്ളത്. സ്വന്തം പേരെഴുതി ഒപ്പിടാൻ കഴിയുന്ന ആൾ എന്നാണല്ലോ സാക്ഷരരെക്കുറിച്ചുള്ള സങ്കല്പം. അക്ഷരാഭ്യാസത്തിനുമാത്രമാണ് അവിടെ പ്രാധാന്യം, അതിലൂടെ പഠിപ്പിക്കുന്ന ആശയങ്ങൾക്കല്ല. ഇതുവരെയുണ്ടായ വയോജനവിദ്യാഭ്യാസ പദ്ധതികൾ പരാജയപ്പെടുന്നത് അവിടെയാണ്. അക്ഷരാഭ്യാസത്തിന്റെ സാമൂഹ്യമായ ആവശ്യം നിരക്ഷരരെ ബോധ്യപ്പെടുത്താതെ ഒരു സാക്ഷരതാപരിപാടിയും വിജയിക്കുകയില്ല. നാടുവാഴിത്ത ബന്ധങ്ങളുടെയും മൂല്യങ്ങളുടെയും അടിമകളായ ജനസമൂഹത്തിനെ സാക്ഷരതയുടെ ഉപയോഗം ബോധ്യപ്പെടുത്തുകയും അവരെ വിദ്യാലയങ്ങളിലേക്കാകർഷിക്കുകയും ചെയ്യുക എളുപ്പമല്ല. സ്ത്രീയുടെ സ്ഥാനം അടുക്കളയിലാണെന്ന് അടിയുറച്ചുവിശ്വസിക്കുന്ന ജനങ്ങൾക്കിടയിൽ സ്ത്രീ വിദ്യാഭ്യാസം പ്രചരിപ്പിക്കുന്നതും എളുപ്പമല്ല.

കേരളത്തിലെ അനുഭവം തെളിയിക്കുന്നതെന്താണ്? നാടുവാഴിത്ത മൂല്യങ്ങൾക്കെതിരായുള്ള സമരങ്ങളുടെ പശ്ചാത്തലത്തിലാണ് കേരളത്തിലെ വിദ്യാഭ്യാസം വളർന്നുവന്നത്. ആധുനിക വിജ്ഞാനത്തെ പരമ്പരാഗത വിശ്വാസങ്ങൾക്കെതിരായ ആയുധമായി ഉപയോഗിക്കുന്നതിൽ അന്നത്തെ സമൂഹ പരിഷ്കർത്താക്കൾ ഒരു പരിധിവരെ വിജയിച്ചു. ബംഗാളിലെപ്പോലെ മധ്യവർഗ ബുദ്ധിജീവികളായിരുന്നില്ല ഈ മുന്നേററത്തിന് തുടക്കമിട്ടത്. ശ്രീനാരായണനെയും അയ്യങ്കാളിയെയുംപോലുള്ളവരായിരുന്നു. ഈ മുന്നേറ്റം സാമ്പത്തികബന്ധങ്ങളെ മാററിമറിക്കുകയും പരമ്പരാഗതജന്മിത്വം തകർത്തുകളയുകയും ചെയ്തു. ഇന്ത്യയിലെ ഭൂരിഭാഗം സംസ്ഥാനങ്ങളിലും ഈ മാററംഉണ്ടായില്ല. അതുകൊണ്ട് അക്ഷരാഭ്യാസം സാമൂഹ്യമായ ആവശ്യമാണെന്ന ബോധമുയർത്തുവാനും കഴിഞ്ഞില്ല. പൊതുവിദ്യാഭ്യാസത്തിന്റെ പ്രാധാന്യത്തെപ്പററിയും പ്രൈമറി വിദ്യാഭ്യാസ മേഖല ശക്തിപ്പെടുത്തുന്നതിനെപ്പററിയും കോത്താരി കമ്മീഷനുൾപ്പെടെയുള്ള പഠനകമ്മിററികൾ നിർദേശങ്ങൾ സമർപ്പിച്ചിട്ടും അവയൊന്നും നടപ്പിലാക്കാൻ കഴിഞ്ഞില്ല. വിദ്യാഭ്യാസ

ത്തെ സമൂലമായ സാമൂഹ്യ പരിവർത്തനവുമായി ബന്ധിപ്പിക്കേണ്ടതാവശ്യമാണെന്ന ധാരണപോലുമില്ലാതെ യാന്ത്രികമായ ഔദ്യോഗിക പരിപാടികളിലൂടെ സാക്ഷരത കൈവരുത്താനാവില്ല.

ഇതിന്റെ അർത്ഥം നമ്മുടെ സമൂഹത്തിൽ പൂർണ്ണ സാക്ഷരത കൈവരുത്താനാവില്ലെന്നല്ല. പൂർണ്ണസാക്ഷരത കൈവരിക്കണമെന്ന ലക്ഷ്യം നമ്മെപ്പോലെ നമ്മെ ഭരിക്കുന്നവർക്കുമുണ്ട്. ആധുനിക മുതലാളിത്ത വികസനം സാധിക്കണമെങ്കിൽ പൂർണ്ണസാക്ഷരത ആവശ്യമാണ്. അതിനുവേണ്ടി ഭരണകൂടം നടത്തുന്ന ശ്രമങ്ങൾ, അവയുടെ സ്വഭാവം എത്ര പരിമിതമായിരുന്നാലും, എതിർക്കുന്നത് ശരിയല്ല പക്ഷെ, അവരുടെ ശ്രമങ്ങൾകൊണ്ട് പൂർണ്ണസാക്ഷരത കൈവരുമെന്ന തെററിധാരണയും ആവശ്യമില്ല. സാമൂഹ്യവിപ്ളവത്തിന്റെ അടിവേരുകളിലൊന്ന് ഇന്ത്യയിലെ ദരിദ്രജനതക്ക് അക്ഷരത്തിന്റെ ആയുധമണിയിക്കുകയാണെന്ന ബോധ്യമുള്ളവർ സാക്ഷരതാ പ്രചരണത്തിന്റെ സാധ്യതകൾ ഉപയോഗപ്പെടുത്തണം.

ഇവിടെയാണ് ശാസ്ത്രസാഹിത്യ പരിഷത്തിനെപ്പോലുള്ള സംഘടനകളുടെ പ്രസക്തി. കേരളത്തിലെ ജനങ്ങളിൽ ശാസ്ത്രബോധം പ്രചരിപ്പിക്കാനും അശാസ്ത്രീയതകളെ തുറന്ന് കാണിക്കാനും ഉള്ള പ്രവർത്തനങ്ങളിൽ കഴിഞ്ഞ കാൽനൂററാണ്ട് കാലമായി പരിഷത്ത് ഏർപ്പെട്ടുപോന്നിട്ടുണ്ട്. ജനങ്ങളിൽ ശാസ്ത്രത്തിന്റെ ആയുധമണിയിക്കുന്നവർ ഗൗരവപൂർവം കൈകാര്യം ചെയ്യേണ്ട പരിപാടിയാണ് സാക്ഷരത. പരിഷത്തിനെ സംബന്ധിച്ചിടത്തോളം സാക്ഷരതക്ക് മറെറാരു പ്രാധാന്യമുണ്ട്. വിദ്യാഭ്യാസത്തെക്കുറിച്ച് തനതായ കാഴ്ചപ്പാട് രൂപീകരിക്കാനുള്ള ശ്രമത്തിൽ പരിഷത്ത് കുറെക്കാലമായി ഏർപ്പെട്ടുവരികയാണ്. വിദ്യാഭ്യാസത്തെ സാമൂഹ്യാവശ്യങ്ങളുമായി ബന്ധിപ്പിക്കുന്ന ഈ ശ്രമം ഏററവും മൂർത്തമായി നടപ്പിലാക്കാവുന്ന മേഖല സാക്ഷരതയുമാണ്.

## പുതിയ വിദ്യാഭ്യാസനയവും ഗവൺമെൻറിന്റെ സാക്ഷരതാ ദൗത്യവും

കേന്ദ്രഗവൺമെൻറ് 1986-ൽ പ്രഖ്യാപിച്ച വിദ്യാഭ്യാസനയം പ്രാഥമിക വിദ്യാഭ്യാസത്തെക്കുറിച്ചുള്ള ധാരണകളിൽ കാര്യമായ മററം വരുത്തിയിരിക്കുന്നു. സൗജന്യനിർബന്ധിത വിദ്യാഭ്യാസം എന്ന ആശയം ഏതാണ്ട് ഉപേക്ഷിക്കപ്പെട്ടിട്ടാണ്. സാർവത്രിക പ്രാഥമിക വിദ്യാഭ്യാസം എന്ന ആശയമാണ് അതിന് പകരം സ്ഥാനം പിടിച്ചിരിക്കുന്നത്. സൗജന്യ നിർബന്ധിത വിദ്യാഭ്യാസം ഉപേക്ഷിക്കുന്നതുവഴി ഇന്ത്യയിലെ പുതിയ തലമുറയുടെ വിദ്യാഭ്യാസത്തിന്റെ പൂർണ്ണചുമതല ഏറെറടുക്കുന്നതിൽനിന്ന് സർക്കാർ ഒഴിഞ്ഞുമാറുക

യാണ്. പൊതുവിദ്യാഭ്യാസത്തെ മെച്ചപ്പെടുത്തുന്ന സമഗ്രമായ നടപടികൾക്ക് പകരം വരേണ്യവർഗ വിദ്യാലയങ്ങൾ സ്ഥാപിക്കുന്നതിലാണ് ഗവൺമെൻറിൻെറ ശ്രദ്ധ. പ്രാഥമിക വിദ്യാഭ്യാസത്തിൻെറ ചുമതല സന്നദ്ധ സംഘടനകളെയും താല്പര്യമുള്ള വ്യക്തികളെയും ഏൽപിക്കുകയും അവർക്ക് പ്രവർത്തിക്കുന്നതിനുള്ള സ്വാതന്ത്ര്യം നൽകുകയുമാണ് പുതിയ വിദ്യാഭ്യാസനയം ചെയ്യുന്നത്.

സാങ്കേതിക വിദ്യകൾക്കുള്ള പ്രാധാന്യമാണ് പുതിയ വിദ്യാഭ്യാസനയത്തിൻെറ മറെറാരു വശം. സമൂഹമാററത്തിനുള്ള പരിശ്രമങ്ങളിലൂടെയും ജനങ്ങളുടെ ബോധവൽക്കരണത്തിലൂടെയും വിദ്യാഭ്യാസത്തോടുള്ള ആഭിമുഖ്യത്തെ വർധിപ്പിക്കുകയും അക്ഷരാഭ്യാസം ഒരു സാമൂഹ്യപ്രസ്ഥാനമാക്കിമാററുകയും ചെയ്യുന്നതിനുപകരം വിദ്യാഭ്യാസ സാങ്കേതിക വിദ്യകളെ വ്യാപകമായി പ്രചരിപ്പിച്ചു. വിദ്യാഭ്യാസത്തിലേക്ക് ജനങ്ങളെ ആകർഷിക്കുകയാണ് ഇന്ന് സ്വീകരിക്കപ്പെടുന്ന മാർഗം. ഇന്ത്യയിലെ ചില അടിസ്ഥാനപ്രശ്നങ്ങളെ പരിഹരിക്കാനുള്ള സാങ്കേതിക ദൗത്യങ്ങളിൽ സാക്ഷരതയെ ഉൾപ്പെടുത്തിയതും അതുകൊണ്ടുതന്നെ.

സാക്ഷരതാ ദൗത്യത്തിൻെറ ഉദ്ദേശ്യം 15-35 വയസ്സിലുള്ള ഒരു കോടി ആളുകൾക്ക് പ്രായോഗിക സാക്ഷരത നൽകുകയാണ്. അതിനായി സന്നദ്ധ സംഘടനകളെ ഉപയോഗപ്പെടുത്തുക, സ്കൂളുകൾ, സർവകലാശാലകൾ, യുവാക്കൾ, ട്രേഡ് യൂണിയനുകൾ, തൊഴിലുടമകൾ മുതലായവ ഉപയോഗിച്ച് ബഹുജന കാംപെയ്നുകൾ സംഘടിപ്പിക്കുക, പഞ്ചായത്തുകളെ വ്യാപകമായി ഉൾപ്പെടുത്തുക, ആധുനിക സാങ്കേതിക വിദ്യകളെ ഉപയോഗിക്കുക, ജില്ലാ ഭരണസംവിധാനത്തെ സാക്ഷരതാ പരിപാടിയുടെ പ്രധാന ഘടകമായി ഉപയോഗിക്കുക, ജാഥകളും നാടൻ കലാരൂപങ്ങളും ഉപയോഗിച്ചുള്ള പ്രചരണം നടത്തുക മുതലായവ സംക്ഷരതാ ദൗത്യത്തിൻെറ തന്ത്രങ്ങളിൽപെടുന്നു. ഇവയെല്ലാം തന്നെ സ്വീകാര്യവുമാണ്. ഇതിനോടൊപ്പം നടക്കേണ്ട മറെറാരു കാര്യം, നൽകുന്ന വിദ്യാഭ്യാസത്തെ സമൂഹാവശ്യങ്ങളുമായി ബന്ധിപ്പിക്കുകയും സാക്ഷരരാകുന്നവരുടെയിടയിൽ സ്വന്തം ചുററുപാടിനെകുറിച്ച് വിമർശനാത്മകമായ അവബോധം പ്രചരിപ്പിക്കുകയും ചെയ്യുന്നത് ദൗത്യത്തിലുൾപെടുന്നില്ല. നിലവിലുള്ള സമൂഹത്തെ ആധുനിക വൽക്കരിക്കുന്ന രീതിയിൽ മൂല്യങ്ങളുടെയും സമൂഹബന്ധങ്ങളുടെയും പൊളിച്ചെഴുത്ത് ഇത്തരമൊരു "ദൗത്യ"ത്തിൻെറ പരിധിക്കപ്പുറത്താണ്. നിലവിലുള്ള സമൂഹവ്യവസ്ഥകളിൽനിന്നുകൊണ്ട് സന്നദ്ധ സംഘടനകളുടെയും സാങ്കേതിക വിദ്യകളുടെയും സഹായത്തോടെ നിരക്ഷരതയെന്ന 'ബാധ്യത ഒഴിവാക്കാനുള്ള ശ്രമമാണ് സാക്ഷരതാ ദൗത്യം' ചെയ്യുന്നത്.

സാക്ഷരതാദൗത്യത്തെ കൂടുതൽ വിലയിരുത്തേണ്ട കാര്യമില്ല. പരിഷത്ത് ഉദ്ദേശിക്കുന്ന ശാസ്ത്രബോധത്തെക്കുറിച്ചും സാമൂഹ്യവിപ്ലവത്തെക്കുറിച്ചുമുള്ള സങ്കല്പങ്ങൾ ഇന്നത്തെ ഒരു സർക്കാർ ഏജൻസിയിൽ നിന്ന് പ്രതീക്ഷിക്കുന്നത് അസ്ഥാനത്താണ്. 21-ാം നൂററാണ്ടിലേക്കുള്ള പ്രയാണത്തിൽ ഒരു ഭാരമാകുന്ന കോടിക്കണക്കിന് നിരക്ഷരർക്ക് അക്ഷരാഭ്യാസം നൽകാൻ പരിപാടി എന്നതിലപ്പുറം മറെറാന്നും സാക്ഷരതാ ദൗത്യം ഉദ്ദേശിക്കുന്നില്ല. പക്ഷെ, ഒരു ജനകീയ ശാസ്ത്രപ്രസ്ഥാനത്തിന്, ജനാധിപത്യവിശ്വാസിയായ ഏതൊരു പൗരനും അടിയന്തിരമായി പൂർത്തിയാക്കണമെന്ന് താല്പര്യമുണ്ടാകേണ്ട പ്രവർത്തനങ്ങളിലൊന്നാണ് സാക്ഷരത. ശാസ്ത്രസാഹിത്യ പരിഷത്തിന് സാക്ഷരതാ പ്രവർത്തനത്തിലുള്ള താൽപര്യവും അതാണ്.

## എറണാകുളത്തെ സാക്ഷരതായജ്ഞം

മുൻകാണിച്ച പൊതുകാഴ്ചപ്പാടനുസരിച്ചാണ് എറണാകുളത്ത് ഇപ്പോൾ നടന്നുവരുന്ന സാക്ഷരതായജ്ഞത്തെ വിലയിരുത്തേണ്ടത്. ജില്ലാഭരണാധികാരികളെ സാക്ഷരതാ പരിപാടിയിൽ കൊണ്ടുവരിക എന്ന സാക്ഷരതാ ദൗത്യത്തിന്റെ ധാരണയനുസരിച്ചാണ് എറണാകുളം ജില്ലാ സാക്ഷരതായജ്ഞം ഏറെറടുത്തത്. ശാസ്ത്രസാഹിത്യ പരിഷത്ത്, കാൻഫെഡ്, വിവിധ ട്രേഡ്‌യൂണിയൻ സംഘടനകൾ, യുവജനസംഘടനകൾ, സാമൂഹ്യ സംഘടനകൾ മുതലായവർ ഇതിന്റെ സംഘാടക സമിതിയിൽ അംഗങ്ങളാണ്. വിരുദ്ധ രാഷ്ട്രീയാഭിപ്രായങ്ങളുള്ള സംഘടനകളെല്ലാം സാക്ഷരതായജ്ഞത്തിൽ ഒത്തൊരുമിച്ച് പ്രവർത്തിക്കേണ്ടത് പ്രത്യേകം ശ്രദ്ധിക്കേണ്ടതാണ്.

മെയ് ഒന്ന്മുതൽ ഒക്ടോബർ രണ്ട്‌വരെയുള്ള കാലയളവിലാണ് സാക്ഷരതായജ്ഞം പൂർത്തിയാക്കാൻ ഉദ്ദേശിക്കുന്നത്. യജ്ഞത്തിനുള്ള തയാറെടുപ്പിന്റെ ഭാഗമായി മാർച്ച് 18-ാം തിയതി നടത്തിയ സർവേയിൽ ജില്ലയാകെ 185381 നിരക്ഷരരുണ്ടെന്നാണ് കണ്ടെത്തിയത്. വിശദവിവരങ്ങൾ താഴെ കൊടുക്കുന്നു.

6-60വരെയുള്ള പ്രായപരിധിയിൽപെട്ട നിരക്ഷരർ

| | പുരുഷൻ | സ്ത്രീ | ആകെ |
|---|---|---|---|
| 6—15 | 5950 | 4669 | 10619 |
| 16—35 | 24273 | 31947 | 56220 |
| 36—60 | 39206 | 79336 | 118542 |
| ആകെ | 69429 | 115952 | 185381 |

കോർപറേഷനും തദ്ദേശസ്വയംഭരണസ്ഥാപനങ്ങളും

| | പുരുഷൻ | സ്ത്രീ | ആകെ |
|---|---|---|---|
| കൊച്ചിൻ കോർപറേഷൻ | 8938 | 14409 | 23347 |
| 7 മുൻസിപ്പാലിററികൾ | 3542 | 6852 | 10394 |
| 86 പഞ്ചായത്തുകൾ | 56949 | 94691 | 15640 |
| ആകെ | 69429 | 115952 | 185381 |

ഇവർക്ക് ക്ലാസുകളെടുക്കുന്നതിനായി പതിനെണ്ണായിരത്തിൽപരം അധ്യാപകരെ പരിശീലിപ്പിച്ചിട്ടുണ്ട്. ഒരു പാഠപുസ്തകം, അധ്യേതാക്കൾക്കുള്ള ഒരു വർക്ക് ബുക്ക്, എട്ട് അധ്യാപന സഹായികൾ എന്നിവയും തയ്യാറായിരിക്കുന്നു. സാക്ഷരതാ യജ്ഞത്തിന് പ്രചാരണം നൽകുന്നതിനും ജനങ്ങളെയാകെ ഈ യജ്ഞത്തിൽ പങ്കുകൊള്ളാൻ പ്രേരിപ്പിക്കുന്നതിനും ഏപ്രിലിൽ ഇരുപത് അക്ഷര കലാജാഥകൾ നടത്തിയത് ആവേശജനകമായിരുന്നു.

സാക്ഷരതായജ്ഞത്തിൽ പരിഷത്തിന് വളരെ പ്രധാന പങ്കുവഹിക്കാനുണ്ട്. അക്ഷരം മാത്രം പഠിപ്പിക്കുക എന്ന സാധാരണ വയോജന വിദ്യാഭ്യാസത്തിന്റെ യാന്ത്രികമാർഗ്ഗമുപേക്ഷിച്ച് അക്ഷരത്തെ ജീവിതാനുഭവങ്ങളുമായും പ്രപഞ്ചത്തെയും മനുഷ്യനേയും കുറിച്ചും എല്ലാവരുമറിഞ്ഞിരിക്കേണ്ട ശാസ്ത്രസത്യങ്ങളുമായും ബന്ധപ്പെടുത്തിയാണ് അക്ഷരപാഠാവലിയുണ്ടാക്കിയിരിക്കുന്നത്. ഇന്നത്തെ സമൂഹ ജീവിതത്തിലെ എല്ലാ ഘടകങ്ങളെയും അധ്യേതാക്കൾക്ക് പരിചയപ്പെടുത്താനും അവരെ നിരന്തരംചോദ്യം ചോദിക്കാൻ പ്രേരിപ്പിക്കാനും സഹായിക്കുന്നതാണ് പാഠാവലി. നിരക്ഷരരെ എഴുതാപ്പുറങ്ങളായി കണക്കാക്കി അവരെ "ബോധവൽക്കരിക്കാനു"ള്ള ശ്രമമല്ല ഇവിടെ നടക്കുന്നത്. അവരുമായി അനുഭവങ്ങൾ പങ്കിടുന്നതിനും ചർച്ചകളും സംവാദങ്ങളും വഴിഅക്ഷരങ്ങൾ പഠിക്കുന്നതിന്റെ പ്രാധാന്യത്തെ അവരെ ബോധ്യപ്പെടുത്തുകയാണ്.

സാക്ഷരതായജ്ഞത്തിന്റെ മറെറാരു പ്രത്യേകത,അവിടെ പഠിപ്പിക്കാനെത്തുന്നവർ ശമ്പളം വാങ്ങുന്ന ഉദ്യോഗസ്ഥരല്ലെന്നതാണ്. സാക്ഷരതായജ്ഞം അക്ഷരാർത്ഥത്തിൽ ഒരു ബഹുജനമുന്നേററമായാണ് ഇന്നു നടക്കുന്നത്. എറണാകുളം ജില്ലക്കാരുടെ ഉയർന്ന സാമൂഹ്യബോധവും പ്രതിജ്ഞാബദ്ധതയുമാണ് ഈ പരിപാടിയെ വിജയത്തിലേക്ക് നയിക്കുന്ന ഏററവും പ്രധാനഘടകം. ഔദ്യോഗിക തലത്തിൽ നടക്കുന്ന പരിപാടികളിൽ സങ്കല്പിക്കാനാവാത്തതാണ് ഇത്തരത്തിലുള്ള പങ്കാളിത്തം. സാങ്കേതിക മിഷനുകളുടെ ചട്ടക്കൂട്ടിൽ നിന്ന് സാക്ഷരതായജ്ഞത്തെ വേർതിരിച്ചു നിർത്തുന്നഘടകവും അതുതന്നെ.

## ഇന്ത്യയിൽ
## സമ്പൂർണ സാക്ഷരത സാധ്യമാണോ?

മുതലാളിത്ത വികസന മാർഗം പിന്തുടരുന്ന രാഷ്ട്രങ്ങളിൽ തന്നെ സമ്പൂർണ സാക്ഷരത സാധ്യമാണെന്ന് തെളിയിച്ചിട്ടുണ്ട്. എന്നാൽ ഇന്ത്യയെപ്പോലുള്ള രാഷ്ട്രത്തിൽ സമ്പൂർണ സാക്ഷരത പ്രായോഗികമാണോ? ഇന്ത്യയിലെ ഭീമമായ ജനസംഖ്യ, സാമ്പത്തിക പിന്നോക്കവസ്ഥ, പരമ്പരാഗതമൂല്യങ്ങളുടെയും വിശ്വാസങ്ങളുടെയും സ്വാധീനം, മുതലായവ പൂർണസാക്ഷരതയ്ക്കുള്ള വിലങ്ങുതടിയായി ചൂണ്ടിക്കാണിക്കാറുണ്ട്. ഗവൺമെന്റ് പ്രാഥമിക വിദ്യാഭ്യാസത്തിനും നിരക്ഷരതാ നിർമ്മാർജനത്തിനും ചെലവാക്കുന്ന പണം വളരെ തുച്ഛമാണെന്നതും സാക്ഷരർ, നിരക്ഷരരോട് കാണിക്കുന്ന അവഗണനയും, ഇതുപോലെ ചർച്ചയിൽ വരാറുള്ളതാണ്.

തീർച്ചയായും ഇവയെല്ലാം പ്രശ്നങ്ങളാണ്. ഇന്നത്തെ സമൂഹവ്യവസ്ഥയുടെ പരിമിതിയിൽ നിന്ന് കൊണ്ട് ഈ പ്രശ്നങ്ങൾ എല്ലാം പരിഹരിക്കപ്പെടണമെന്നുമില്ല. ശാസ്ത്രബോധം ജനങ്ങളിൽ വളർത്താൻ ശ്രമിക്കുന്ന സംഘടനകൾക്ക് ഇന്ന് നിലനിൽക്കുന്ന ഭീമമായ നിരക്ഷരത ഒരു വെല്ലുവിളിയാണ്. സമൂഹത്തിൽ അവർ വഹിക്കുന്ന പങ്കിനെക്കുറിച്ച് വിലയിരുത്താനും വിജ്ഞാനത്തിന്റെ പുതിയ മേഖലകൾ കണ്ടെത്തി അവരുടെ ഇന്നത്തെ ധാരണകളും വിശ്വാസങ്ങളും തിരുത്താനും അക്ഷരാഭ്യാസത്തിന്റെ ആവശ്യകത അവരെ ബോധ്യപ്പെടുത്തണം. സാക്ഷരതാബോധം ജനകീയ ബോധമാക്കി മാറ്റുക ഇന്നത്തെ ആവശ്യങ്ങളിലൊന്നാണ്.

ഇന്ത്യയൊട്ടാകെ സാക്ഷരതാബോധം വളർത്തിയെടുക്കാനായി ആസൂത്രണം ചെയ്യപ്പെടുന്ന ബൃഹത്തായ പരിപാടിയാണ് ഭാരത് ജ്ഞാൻ വിജ്ഞാൻ ജാഥ. ഇന്ത്യയിലെ 450 ജില്ലകളിലും 1990ൽ നടത്തപ്പെടുന്ന ഈ ജാഥകൾ സാക്ഷരതയുടെ സന്ദേശം, ഇന്ത്യയുടെ എല്ലാ മൂലകളിലുമെത്തിക്കും. ഏതാണ്ട് 60000 കേന്ദ്രങ്ങളിലൂടെ ജാഥകൾ കടന്ന് പോകുകയും അവിടെയെല്ലാം സാക്ഷരതാ കേന്ദ്രങ്ങൾ പ്രവർത്തനമാരംഭിക്കുകയും ചെയ്യും. അതോടൊപ്പം സാക്ഷരതാ സന്ദേശം എത്തിക്കുന്നതിനുള്ള എക്സിബിഷനുകൾ, കലാരൂപങ്ങൾ മുതലായവയടങ്ങിയ നാലു സാക്ഷരതാ ട്രെയിനുകൾ ഇന്ത്യയൊട്ടാകെ പ്രയാണം നടത്തും.

ജ്ഞാൻ വിജ്ഞാൻ ജാഥകൊണ്ട് ഇന്ത്യയിലെല്ലായിടത്തും സാക്ഷരത കൈവരില്ല. പക്ഷെ, ജനകീയാടിസ്ഥാനത്തിൽ സാക്ഷരതാ പ്രവർത്തനമാരംഭിക്കുന്നതിനും ശാസ്ത്രബോധം വളർത്തുന്നതിനുമുള്ള പ്രേരകശക്തിയായി ജാഥകൾക്ക് പ്രവർത്തിപ്പാൻ കഴിയും. ജനകീ

യശാസ്ത്രപ്രസ്ഥാനത്തിന് അഖിലേന്ത്യാ തലത്തിലുള്ള ശക്തമായ അടിത്തറയിടാനും ഇതുപകരിക്കും.

പൂർണസാക്ഷരത ഒരു സാമൂഹ്യ മുന്നേററത്തിന്റെ ഭാഗമായാണ് ഉണ്ടാവുകയെന്നാണ് ചരിത്രാനുഭവങ്ങൾ നമ്മെ പഠിപ്പിക്കുന്നത്. ഇന്ത്യയിലെ സ്ഥിതിയും ഒട്ടും വ്യത്യസ്തമല്ല. ഇന്ന് ഇന്ത്യൻ ജനതയുടെ മുന്നേററത്തെ തടയുന്ന ശക്തികളെ തിരിച്ചറിയാനുള്ള കഴിവും നേരിടാനുള്ള കരുത്തും ജനങ്ങൾ ആർജിക്കേണ്ടതുണ്ട്. അതിലേക്കുള്ള ഒരു പ്രധാനായുധമാണ് അക്ഷരാഭ്യാസം. ഈ അർഥത്തിൽ അഖിലേന്ത്യാ തലത്തിൽ നടക്കുന്ന സാക്ഷരതാ പ്രവർത്തനത്തിന് അകമഴിഞ്ഞ സഹായം നൽകുക ജനകീയ ശാസ്ത്രപ്രസ്ഥാനങ്ങളുടെ കടമയാണ്.

## അധികവായനയ്ക്ക്

ജനങ്ങൾ സാക്ഷരരാകുന്നതെന്തിന്? സി.ജി. ശാന്തകുമാർ
കേരളത്തിലെ വിദ്യാഭ്യാസം പി.ആർ. ഗോപിനാഥൻനായർ
വിദ്യാഭ്യാസത്തിന്റെ വെല്ലുവിളികൾ ഗവൺമെണ്ട് രേഖ
ഭാരതീയവിദ്യാഭ്യാസം ചരിത്രവും വർത്തമാനകാല പ്രശ്നങ്ങളും
തായാട്ട് ശങ്കരൻ

എറണാകുളം സാക്ഷരതായജ്ഞം സി. പി. നാരായണന്റെ 'ശാസ്ത്രഗതി' ലേഖനം.

O